## പത്രക്കുറിപ്പ്

**ആധാർ ദുരുപയോഗം തടയുന്നതിനായി ഇ-ഡിസ്ട്രിക്റ്റ് വെബ്സൈറ്റിൽ ഒ ടി പി ഇനിമുതൽ ആധാർ ലിങ്ക്ഡ് മൊബൈലിൽ മാത്രം**

കേരള സംസ്ഥാന ഐ.ടി. മിഷന്റെ പദ്ധതിയായ 'ഇ-ഡിസ്ട്രിക്റ്റ്' പോർട്ടലിലെ സേവനങ്ങൾ പ്രയോജനപ്പെടുത്തുന്നതിനായി യൂസർ അക്കൗണ്ട് ക്രിയേറ്റ് ചെയ്യുന്നതിന് ആധാർ അധിഷ്ഠിത ഒ.ടി.പി. സംവിധാനം 2024 ഡിസംബർ 1 മുതൽ പ്രാബല്യത്തിൽ വരുന്നതാണ്. സർക്കാർ സേവനങ്ങൾ, സർക്കാർ ഓഫീസുകൾ സന്ദർശിക്കാതെ, ജനങ്ങൾക്ക് ഇൻററർനെറ്റ് മുഖേന നേരിട്ട് ലഭ്യമാക്കുവാനായി 2010-ൽ ആരംഭിച്ച പദ്ധതിയാണ് 'ഇ-ഡിസ്ട്രിക്റ്റ്'. റവന്യൂ വകുപ്പിന്റെ 2 3 ഇനം സർട്ടിഫിക്കറ്റ് സേവനങ്ങളും, വന്യജീവി ആക്രമണത്തിനാൽ ഉണ്ടാകുന്ന നഷ്ടപരിഹാരങ്ങൾക്കുള്ള ആറിനം അപേക്ഷകൾ വനം വകുപ്പിന് സമർപ്പിക്കാനുള്ള സേവനങ്ങളും, നേച്ചർ ക്യാമ്പ് റിസർവേഷൻ സേവനവും, പബ്ലിക് യൂട്ടിലിറ്റി ബില്ലുകളുടെ പെയ്മെൻറ് മുതലായ സേവനങ്ങളും 'ഇ-ഡിസ്ട്രിക്റ്റ്' മുഖേന നൽകി വരുന്നു. നാളിതു വരെ 1 2 കോടിയിലധികം അപേക്ഷകൾ ഇ-ഡിസ്ട്രിക്റ്റ് വഴി ലഭിച്ചിട്ടുണ്ട്. നിലവിൽ യൂസർ അക്കൗണ്ട് ക്രിയേറ്റ് ചെയ്യുന്ന സമയത്ത് നൽകുന്ന മൊബൈൽ നമ്പറിലേക്കാണ് ഒ.ടി.പി. ലഭ്യമാകുന്നത്. എന്നാൽ ഈ സംവിധാനത്തെ ദുരുപയോഗം ചെയ്യുന്നു എന്ന് കണ്ടെത്തിയതിനെ തുടർന്നാണ് ഉപഭോക്താവിന്റെ ആധാറുമായി ബന്ധിപ്പിച്ചിരിക്കുന്ന മൊബൈൽ നമ്പറിലേക്ക് മാത്രം ഒ.ടി.പി. അയക്കാനുള്ള സംവിധാനം ഏർപ്പെടുത്തുന്നത്. ഈ സംവിധാനം നടപ്പിലാക്കുന്നതോടെ ആധാർ നമ്പരുമായി ബന്ധിപ്പിച്ചിട്ടുള്ള മൊബൈൽ നമ്പറിലേക്ക് മാത്രമേ ഇനി മുതൽ ഒ.ടി.പി. ലഭിക്കുകയുള്ളൂ. യൂസർ അക്കൗണ്ട് ക്രിയേഷൻ, പുതിയ ആപ്ലിക്കന്റ് രജിസ്ട്രേഷൻ, നിലവിലെ രജിസ്ട്രേഷൻ തിരുത്തൽ, യൂസർ നെയിം റിക്കവറി, പാസ്സ്‌വേർഡ് റീസെറ്റ്, ഡ്യൂപ്ലിക്കേറ്റ് രജിസ്ട്രേഷൻ ചെക്കിങ് എന്നീ ഘട്ടങ്ങളിൽ ഒ.ടി.പി. അനിവാര്യമാണ്. മൊബൈൽ നമ്പർ ആധാറുമായി ബന്ധിപ്പിച്ചിട്ടില്ലാത്ത ഉപഭോക്താക്കൾ ഒ.ടി.പി. അനിവാര്യമായ സേവനങ്ങൾ തടസ്സമില്ലാതെ ലഭിക്കുവാൻ മൊബൈൽ നമ്പർ ആധാറുമായി ബന്ധിപ്പിച്ചാൽ മതിയാകും. നിലവിൽ ഇ-ഡിസ്ട്രിക്റ്റ് പോർട്ടലിൽ അക്കൗണ്ട് ഉള്ളവർക്ക് ലോഗിൻ ചെയ്തതിന് ശേഷം പ്രൊഫൈൽ പേജിൽ ആധാർ നമ്പരുമായി ലിങ്ക് ചെയ്ത മൊബൈൽ നമ്പർ അപ്ഡേറ്റ് ചെയ്യാവുന്നതാണ്.

Signed by
Sandip Kumar I A S
Date: 28-11-2024 14:26:31